(5)

G2-17682/85. 1985 നവംബർ 21.

പോലീസ് ഡിപ്പാർട്ടുമെന്റിൽ ജൂനിയർ സൂപ്രണ്ടായി ജോലിനോക്കി വരവെ അന്തരിച്ച ശ്രീ. K. കൃഷ്ണൻ കുട്ടിയുടെ അനന്തരാവകാശികൾക്ക് പരേതന്റെ പേരിൽ ഡിപ്പാർട്ടുമെന്റിൽ നിന്നും ലഭിക്കാനുള്ള ആനുകൂല്യങ്ങൾ ലഭിക്കുന്നതിലേക്കായി ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണം എന്നു കാണിച്ച് രണ്ടാമട വില്ലേജിൽ, തൊട്ടം വട്ടവിള വീട്ടിൽ ശ്രീമതി K. മാധവി ബോധിപ്പിച്ച അപേക്ഷ രണ്ടാമട വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കറ്റ് കൊണ്ടും ടിയാൻ 14-8-1985-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | K. മാധവി | ഭാര്യ | 40 |
| 2 | K. ശശാങ്കൻ | മകൻ | 22 |
| 3 | K. സുരേഷ് | ,, | 20 |
| 4 | M. സുജാത | മകൾ | 17 |
| 5 | M. ഷൈലജ | ,, | 15 |
| 6 | M. പാച്ചി | മാതാവ് | 68 |

മേൽപ്പറഞ്ഞ 2-ഉം, 3-ഉം, 6-ഉം കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ല. മൈനർ സന്താനങ്ങൾ അപേക്ഷ കക്ഷിയായ ശ്രീമതി K. മാധവിയുടെ സംരക്ഷണയിലാണ്. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(6)

G2-17048/85. 1985 നവംബർ 20.

ഐരാണിമുട്ടം വില്ലേജിൽ മണക്കാട് വാർഡിൽ T. C. 42/300-ൽ താമസിച്ചുവരവെ അന്തരിച്ച ശ്രീ. കെ. ഗോപാലകൃഷ്ണൻ നായരുടെ അനന്തരാവകാശികൾക്ക് പരേതന്റെ പേരിൽ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ മണക്കാട് ബ്രാഞ്ചിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയിൽ താഴെ വരുന്ന തുക പിൻവലിക്കുന്നതിലേക്കായി ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണം എന്നു കാണിച്ച് ടി വീട്ടിൽ താമസം ശ്രീമതി കെ. തങ്കം പിള്ള ബോധിപ്പിച്ച അപേക്ഷ ഐരാണിമുട്ടം വില്ലേജ് ആഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടു കൊണ്ടും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 24-2-1983-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശിയായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | വയസ്സ് |
|---|---|---|
| തങ്കംപിള്ള | ഭാര്യ | 53 |

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(7)

G2-13473/85. 1985 നവംബർ 21.

ഫോറസ്റ്റ് ഡിപ്പാർട്ടുമെന്റിൽ ഡ്രൈവറായി ജോലിനോക്കി പെൻഷൻപറ്റി പെൻഷൻ വാങ്ങിവരവേ അന്തരിച്ചുപോയ ശ്രീ. കെ. പരമേശ്വരൻ പിള്ളയുടെ അനന്തരാവകാശികൾക്ക് പരേതന്റെ പേരിൽ ഡിപ്പാർട്ടുമെന്റിൽനിന്നും ലഭിക്കുവാനുള്ള കുടിശ്ശിക പെൻഷൻ, ഫാമിലി പെൻഷൻ തുടങ്ങിയ ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് ആററിപ്ര വില്ലേജിൽ അരശുംമൂട് ഗീതാഭവനിൽ താമസം ശ്രീമതി പി. സേതുഭായി അമ്മ ബോധിപ്പിച്ച അപേക്ഷ ആററിപ്ര വില്ലേജ് ആഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 16-6-1985-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | പി. സേതുഭായി അമ്മ | ഭാര്യ | 50 |
| 2 | പി. രാജശേഖർ | മകൻ | 29 |
| 3 | എസ്. കുമാരി ഗിരിജ | മകൾ | 24 |
| 4 | എസ്. കുമാരി ഗീത | ,, | 22 |
| 5 | എസ്. കുമാരി ഷീല | ,, | 20 |

മേൽപ്പറഞ്ഞ 2 മുതൽ 5 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(8)

G2-20929/85. 1985 നവംബർ 21.

കഴക്കൂട്ടം മേനംകുളം വില്ലേജിൽ, തൈക്കുംമോഗ വാർഡ് വലിയവിളാകത്തു വീട്ടിൽ താമസിക്കവേ അന്തരിച്ചുപോയ ശ്രീ. എൻ. കൃഷ്ണന്റെ അനന്തരാവകാശികൾക്ക് പരേതൻ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയിൽ താഴെ വരുന്ന തുക പിൻവലിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്ന് കാണിച്ച് ടിയിൽ താമസം ശ്രീമതി എ. ലക്ഷ്മിക്കുട്ടി ബോധിപ്പിച്ച അപേക്ഷ കഴക്കൂട്ടം മേനംകുളം വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി വന്ന റിപ്പോർട്ടുകൊണ്ടും മരണസർട്ടിഫിക്കറ്റു കൊണ്ടും ടിയാൻ 7-2-1985-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃതാവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | എ. ലക്ഷ്മിക്കുട്ടി | ഭാര്യ | 56 |
| 2 | എൻ. ശാന്ത | മകൾ | 32 |
| 3 | കെ. ദേവരാജൻ | മകൻ | 30 |
| 4 | എൻ. സുജാത | മകൾ | 26 |
| 5 | എൻ. സുലോചന | ,, | 24 |
| 6 | എൻ. ശകുന്തള | ,, | 23 |
| 7 | കെ. സുന്ദരൻ | മകൻ | 21 |

മേൽപ്പറഞ്ഞ 2-ം, 4 മുതൽ 7 വരെയും കക്ഷികൾ 1-ാം കക്ഷിപേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(9)

G2-18745/85. 1985 നവംബർ 21.

പബ്ലിക് ഹെൽത്ത് ഡിപ്പാർട്ടുമെന്റിൽ ഹെൽത്ത് ആഫീസറായി ജോലി നോക്കി പെൻഷൻപറ്റി പെൻഷൻ വാങ്ങിവരവെ അന്തരിച്ച ശ്രീ. എം. ശിവശങ്കരന്റെ അനന്തരാവകാശികൾക്ക് പരേതന്റെ പേരിൽ ഡിപ്പാർട്ടുമെന്റിൽ നിന്നും ലഭിക്കാനുള്ള പെൻഷൻ കുടിശ്ശിക തുടങ്ങിയ ആനുകൂല്യങ്ങൾ ലഭിക്കുന്നതിനും പരേതന്റെ പേരിൽ കേനറാ ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 2,500 രൂപയിൽ താഴെ വരുന്ന തുക പിൻവലിക്കുന്നതിലേക്കുംവേണ്ടി ഒരു അവകാശസർട്ടിഫിക്കറ്റ് ലഭിക്കണം എന്നു കാണിച്ച് ചെങ്കള്ളശ്ശേരി വില്ലേജിൽ കല്ലറവിളാകം TG. 14/551-ാം നമ്പർ വീട്ടിൽ ശ്രീമതി ബി. സരസമ്മ ബോധിപ്പിച്ച അപേക്ഷ ചെങ്കള്ളശ്ശേരി വില്ലേജ് ആഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി വന്ന റിപ്പോർട്ട് കൊണ്ടും മരണ സർട്ടിഫിക്കറ്റ് കൊണ്ടും ടിയാൻ 28-7-1985-ൽ മരിച്ചുപോയതായും ടിയാന്റെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | B. സരസമ്മ | ഭാര്യ | 62 |
| 2 | K.S. ഉദയ കുമാർ | മകൻ | 42 |
| 3 | K.S. ഉദയ കുമാരി | മകൾ | 40 |
| 4 | K.S. പ്രസന്ന കുമാരി | ,, | 37 |
| 5 | K.S. പ്രസന്ന കുമാർ | മകൻ | 35 |
| 6 | K.S. ബീന | മകൾ | 32 |
| 7 | K.S. ശ്രുതി ശങ്കർ | മകൾ | 30 |
| 8 | K.S. രേഖാ ശശിധരൻ | മകൾ | 28 |

മേൽ പറഞ്ഞ 2 മുതൽ 6 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ പരേതനുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുണ്ട്.

പരേതന്റെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം, ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

(10)

G2-20506/85. 1985 നവംബർ 20.

അമ്പലത്തറ വില്ലേജിൽ, കവടിയാർ, കവടിയാർ ഗാർഡൻസ് 20-ാം നമ്പർ വസതിയിൽ താമസിക്കവെ അന്തരിച്ചുപോയ ശ്രീമതി പി. സി. ഭൃഗുമിണിയുടെ പേരിൽ ഹൗസിംഗ് ബോർഡിൽ നിന്നും അനുവദിച്ചിട്ടുള്ള, കവടിയാർ ഗാർഡൻസ് 20-ാം നമ്പർ വീട് പരേതയുടെ അനന്തരാവകാശികളുടെ പേരിലേയ്ക്ക് മാറ്റിക്കിട്ടുന്നതിനുവേണ്ടി ഒരു അവകാശ സർട്ടിഫിക്കറ്റ് കിട്ടണമെന്നു കാണിച്ച് ടിയിൽ താമസം ശ്രീ. കെ. കെ. ബാലകൃഷ്ണൻ എം. എൽ. എ. ബോധിപ്പിച്ച അപേക്ഷ അമ്പലത്തറ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിപ്പോർട്ടുകൊണ്ടും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടിയാൾ 6-2-1982-ൽ മരിച്ചുപോയതായും ടിയാളുടെ നിയമാനുസൃത അവകാശികളായി താഴെ പറയുന്നവർ മാത്രമേ ഉള്ളുവെന്നും അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീ. കെ. കെ. ബാലകൃഷ്ണൻ | ഭർത്താവ് | 57 |
| 2 | കെ. ബി. ഷീല | മകൾ | 30 |
| 3 | കെ. ബി. രേണുക | ,, | 28 |
| 4 | കെ. ബി. ഗീത | ,, | 25 |
| 5 | കെ. ബി. ശശികുമാർ | മകൻ | 23 |
| 6 | കെ. ബി. ലീന | മകൾ | 22 |

പരേതയുടെ മാതാവും പിതാവും ജീവിച്ചിരിപ്പില്ല. അതനുസരിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ലാത്തതുമാകുന്നു.

താലൂക്കാഫീസ്,
തിരുവനന്തപുരം.

(ഒപ്പ്)
തഹശീൽദാർ.

## Nedumangad Taluk

പരസ്യം

ബി3-11963/85. 1985 ഒക്ടോബർ 29

നെടുമങ്ങാട് താലൂക്കിൽ ഉഴമലയ്ക്കൽ വില്ലേജിൽ ചിറ്റുവീട്ടുകുറിയിൽ പരുത്തിക്കുഴി പുലിയൂരു വീട്ടിൽ ശ്രീ. എൻ. ഗോപാലകൃഷ്ണൻ 10-6-1985-ൽ മരണപ്പെട്ടുപോയിട്ടുള്ളതാൽ ടിയാൻ ഫെഡറൽ ബാങ്കിന്റെ നെടുമങ്ങാട് ശാഖയിൽ 750 രൂപക്ക് പണയം വച്ചിട്ടുള്ള സ്വർണ്ണാഭരണങ്ങൾ തിരികെയെടുക്കുന്നതിന് ടിയാന്റെ ഭാര്യ ടിയിൽ ശ്രീമതി ശശികല ബോധിപ്പിച്ച അപേക്ഷ ഉഴമലയ്ക്കൽ വില്ലേജാഫീസർ മുഖാന്തിരം നടത്തിയ വിചാരണ നടത്തിയതിൽ ശ്രീ. എൻ. ഗോപാലകൃഷ്ണൻ 10-6-1985-ൽ മരണമടഞ്ഞതായും ടിയാന്റെ അവകാശികളായി താഴെ പറയുന്നവർ ഉള്ളതായും കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | കെ. ശശികല | ഭാര്യ | 25 |
| 2 | അജീഷ് | മകൻ | 2½ |
| 3 | രണ്ടുമാസം പ്രായമുള്ള പെൺകുഞ്ഞ് | | |
| 4 | എ. നാരായണൻ | പിതാവ് | 82 |
| 5 | കെ. കാമാക്ഷി | മാതാവ് | 80 |
| 6 | സരസ്വതി | സഹോദരി | 41 |

രണ്ടും മൂന്നും കക്ഷികൾ മൈനറുകളും മാതാവിന്റെ പരിപൂർണ്ണ സംരക്ഷണയിലുമാണ് കഴിഞ്ഞുവരുന്നത്. 4 മുതൽ 6 വരെ കക്ഷികൾ 1-ാം കക്ഷി പേരിൽ അവകാശ സർട്ടിഫിക്കറ്റ് നൽകുന്നത് സമ്മതിച്ച് സമ്മതപത്രം തന്നിട്ടുണ്ട്.

ആയതിനാൽ 1-ാം കക്ഷിയും പരേതന്റെ ഭാര്യയുമായ ശ്രീമതി കെ. ശശികല പേരിൽ അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആ വിവരം ഈ പരസ്യം കേരള ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധം ചെയ്ത് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത കാലാവധിക്കുശേഷം ലഭിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

നെടുമങ്ങാട്.

വി. കൃഷ്ണൻ നായർ,
തഹശീൽദാർ.

# QUILON DISTRICT

## Quilon Taluk

കൊല്ലം താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്

(1)

സി2-18289/85. 1985 നവംബർ 1?

കൊല്ലം താലൂക്കിൽ മുളവന വില്ലേജിൽ [illegible] വീട്ടിൽ താമസിച്ച് കേരള സ്റ്റേറ്റ് റോഡ് ട്രാൻസ്പോർട്ട് കോർപ്പറേഷനിൽ കണ്ടക്ടറായി ജോലി നോക്കി വരവെ മരണമടഞ്ഞ ശ്രീ. എൻ. ചാക്കോയ്ക്ക് ടി കോർപ്പറേഷനിൽ നിന്നും ലഭിക്കുവാനുള്ള ഗ്രാറ്റുവിറ്റി, പ്രോവിഡന്റ് ഫണ്ട് മുതലായ 2500 രൂപയിൽ താഴെയുള്ള തുക വാങ്ങുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് ലഭിക്കണമെന്നു കാണിച്ച് ടി വീട്ടിൽ ശ്രീമതി അന്നമ്മ തോമസ് ബോധിപ്പിച്ച അപേക്ഷ മുഖാന്തിരം

വില്ലേജാഫീസർ അവകാശ വിചാരണ നടത്തി അതിൻ പ്രകാരം ശ്രീ. ചാക്കോ 17-6-1985-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | അന്നമ്മ തോമസ് | ഭാര്യ | |
| 2 | സോണിയ ചാക്കോ | മകൾ | 9 |
| 3 | സോഫിയ ചാക്കോ | ,, | 8 |
| 4 | ഏലിയാമ്മ ഏലിയാമ്മ | മാതാവ് | 63 |

പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടും മൂന്നും കക്ഷികൾ ഒന്നാം കക്ഷിയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നു. നാലാം കക്ഷി തന്റെ അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞു കൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. ആകയാൽ പരേതന് ലഭിക്കുവാനുള്ള ടി ആനുകൂല്യങ്ങൾ വാങ്ങാനുള്ള ഏക അവകാശി ഒന്നാം പേരുകാരിയായ ശ്രീമതി അന്നമ്മ തോമസ് മാത്രമാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും, അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

(2)

സി2-18953/85. 1985 നവംബർ 15.

കൊല്ലം താലൂക്കിൽ പരവൂർ വില്ലേജിൽ കൂനയിൽ ചേരിയിൽ രജനിമന്ദിരത്തിൽ താമസിച്ച് കേരള സ്റ്റേറ്റ് റോഡ് ട്രാൻസ്പോർട്ട് കോർപ്പറേഷനിൽ മെക്കാനിക്കായി ജോലി നോക്കി വരവെ മരണമടഞ്ഞ ശ്രീ. എൻ. ജനാർദ്ദനൻ പിള്ളക്ക് ടി കോർപ്പറേഷനിൽ നിന്നും ലഭിക്കുവാനുള്ള 2,500 രൂപയിൽ താഴെയുള്ള ആനുകൂല്യങ്ങൾ വാങ്ങുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് ലഭിക്കണമെന്ന് കാണിച്ച് ടി വീട്ടിൽ ശ്രീമതി രാധമ്മ അമ്മ ബോധിപ്പിച്ച അപേക്ഷ പരവൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശ വിചാരണ നടത്തി. അതിൻപ്രകാരം ശ്രീ. എൻ. ജനാർദ്ദനൻ പിള്ള 2-7-1985-ൽ മരണമടഞ്ഞതായും ടിയാന് അവകാശികളായി താഴെപ്പറയുന്നവർ മാത്രമുള്ളതായും ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | രാധമ്മ അമ്മ | ഭാര്യ | 44 |
| 2 | ജഗദീശൻ | മകൻ | 21 |
| 3 | അനിൽകുമാർ | ,, | 20 |
| 4 | സുനിൽകുമാർ | ,, | 16 |
| 5 | രജിതദേവി | മകൾ | 13 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്നവരിൽ രണ്ടും മൂന്നും കക്ഷികൾ തങ്ങൾക്കുള്ള അവകാശം ഒന്നാം പേരുകാരിക്ക് ഒഴിഞ്ഞുകൊടുത്തുകൊണ്ട് രേഖാമൂലം മൊഴി ഹാജരാക്കിയിട്ടുണ്ട്. നാല്, അഞ്ച് കക്ഷികൾ മൈനർമാരും ഒന്നാം പേരുകാരിയുടെ സംരക്ഷണയിൽ കഴിഞ്ഞുവരുന്നതുമാകുന്നു. ആകയാൽ പരേതന് കേരളാ റോഡ് ട്രാൻസ്പോർട്ട് കോർപ്പറേഷനിൽ നിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ വാങ്ങാനുള്ള ഏകാവകാശി ഒന്നാം പേരുകാരിയായ ശ്രീമതി രാധമ്മ അമ്മ മാത്രമാണെന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ബോധിപ്പിക്കുവാനുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി കൃത്യം 30 ദിവസത്തിനകം ഈ ആഫീസ് മുമ്പാകെ നേരിട്ട് രേഖാമൂലം ബോധിപ്പിക്കേണ്ടതും, അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതുമാകുന്നു.

കൊല്ലം.

(ഒപ്പ്)
തഹസീൽദാർ.

## PATHANAMTHITTA DISTRICT

### Adoor Taluk

അടൂർ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

നമ്പർ സി4-7530/85. 1985 ജനുവരി 6.

അടൂർ താലൂക്കിൽ അടൂർ വില്ലേജിൽ പറക്കോട് മുറിയിൽ ഗോവിന്ദമന്ദിരത്തിൽ സി. എൻ. പരമേശ്വരൻ പിള്ള (റിട്ട: ഡി. ഇ. ഒ.) 24-1-1984-ൽ മരിച്ചുപോയിട്ടുള്ളതായി അറിയുന്നു. ടിയാന് സർക്കാരിൽ നിന്നും ലഭിച്ചുകൊണ്ടിരുന്ന പെൻഷൻ ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് ടി വീട്ടിൽ ശ്രീമതി കെ. പാറുക്കുട്ടിയമ്മ സമർപ്പിച്ച അപേക്ഷയിന്മേൽ അടൂർ വില്ലേജാഫീസർ, അടൂർ ഫർക്കാ റവന്യൂ ഇൻസ്പെക്ടർ എന്നിവർ മുഖാന്തിരം അവകാശ വിചാരണ നടത്തിയതിൽ താഴെ പറയുന്നവർ അവകാശികളുള്ളതായി കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. പാറുക്കുട്ടിയമ്മ | ഭാര്യ | 59 |
| 2 | ജി. പി. മോഹനചന്ദ്രൻ | മകൻ | 35 |
| 3 | ജി. പി. പ്രതാപചന്ദ്രൻ | ടി | 33 |
| 4 | ജി. പി. രാധാകൃഷ്ണൻ | ടി | 30 |
| 5 | ജി. പി. വിജയലക്ഷ്മി | മകൾ | 25 |

പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല. മുകളിൽ പറഞ്ഞിരിക്കുന്ന 2 മുതൽ 4 വരെ പേരുകാർ 2-2-1982-ൽ 412-ാം നമ്പരായി എഴുതി രജിസ്റ്റർ ചെയ്തിട്ടുള്ള സർവ്വമുക്ത്യാർ അനുസരിച്ച് പിതാവിന്റെ മരണത്തെ തുടർന്നുള്ള പെൻഷൻ ആനുകൂല്യങ്ങൾ വാങ്ങുന്നതിന് ഒന്നാം പേരുകാരിയെ അധികാരപ്പെടുത്തിയിട്ടുള്ളതായി കാണുന്നു.

ആയതിനാൽ അടൂർ വില്ലേജിൽ പറക്കോട് മുറിയിൽ ഗോവിന്ദമന്ദിരത്തിൽ പരേതനായ ശ്രീ. സി. എൻ. പരമേശ്വരൻ പിള്ളക്ക് സർക്കാരിൽ നിന്നും ലഭിക്കുവാനുള്ള പെൻഷൻ ആനുകൂല്യങ്ങൾ വാങ്ങുന്നതിനുള്ള നിയമാനുസൃതാവകാശി ടിയാന്റെ ഭാര്യയായ ടി വീട്ടിൽ ശ്രീമതി കെ. പാറുക്കുട്ടിയമ്മ ആണെന്ന് കാണിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിച്ചുകൊള്ളേണ്ടതാണ്. തപാലിലും താമസിച്ചും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

ജി. ഗോപാലകൃഷ്ണൻ നായർ,
തഹസീൽദാർ.

അടൂർ.

## ALLEPPEY DISTRICT

### Chengannur Taluk

NOTICE

No C9-S.R. 56/85. 21st October 1985.

Notice is hereby given to all whom it may concern that Smt. Lakshmikutty Ammal wife of late P. Nathan residing at Oonnukallumkal House, Perissery Muri,

Puliyoor Village, Chengannur Taluk, Alleppey District Kerala has filed an application before this office for the grant of a legal heirship certificate to receive the family pension, arrears of pension and an amount of Rs. 262.15 deposited by the late Nathan in the State Bank of Travancore, Chengannur Branch. Late P. Nathan was an Ex-serviceman. Enquiries made through the Village Officer, Puliyoor and on a perusal of the death certificate produced by the applicant reveals that the above said P. Nathan expired on 14-3-1985 and following persons are his heirs.

SCHEDULE

| Sl. No. | Name of the heirs | Relationship to the deceased | Age |
|---|---|---|---|
| 1 | Smt. Lakshmikutty Ammal | Wife | 53 year |
| 2 | ,, Ommini Ammal | Mother | 88 ,, |
| 3 | Sri Chandramohan | Son | 33 ,, |
| 4 | Chithambaranathan | ,, | 30 ,, |
| 5 | Somanath | ,, | 25 ,, |

The above said 2, 3, 4 and 5 have filed their statements to the effect that they have no objection in giving a legal heirship certificate to the above said Smt. Lakshmikutty Ammal to receive the arrears of pension, family pension and the amount deposited in the State Bank of Travancore, Chengannur branch. So it is proposed to issue a legal heirship certificate showing that Smt. Lakshmikutty Ammal is the legal heir for receiving the pension arrears, family pension and an amount of Rs. 262.15 deposited by late P. Nathan and that objections if any against the issue of such legal heirship certificate should be filed in person before the Tahsildar, Chengannur within 30 days from the date of publication of this notice in the Kerala Government Gazette. Objections sent by post or filed after the stipulated time will not be considered.

Taluk Office,
Chengannur.

(Sd.)
*Tahsildar.*

## KOTTAYAM DISTRICT

### Changanacherry Taluk

ചങ്ങനാശ്ശേരി താലൂക്കാഫീസിൽ നിന്നും പ്രസിദ്ധം ചെയ്യുന്നത്.

നമ്പർ സി1-7942/85. 1985 സെപ്റ്റംബർ 27.

ചങ്ങനാശ്ശേരി താലൂക്കിൽ കങ്ങഴ വില്ലേജിൽ കല്ലൂപ്പറമ്പ് മറ്റത്തിൽ തന്റെ പിതാവായിരുന്ന ശ്രീ. പി. വി. ചാക്കോ ഇടയിരിക്കപ്പുഴ സർവ്വീസ് സഹകരണ ബാങ്കിൽ നിക്ഷേപിച്ചിട്ടുള്ള 2089 രൂപ 30 പൈസ ടിയാൻ മരിച്ചു പോകയാൽ ടി തുക തിരികെ വാങ്ങുന്നതിന് പരേതന്റെ അവകാശിയാണെന്ന് സർട്ടിഫിക്കറ്റ് നൽകണമെന്നു കാണിച്ച് മകൻ ശ്രീ. ജെയിംസ് കെ. ബേബി ഈ ആഫീസിൽ ബോധിപ്പിച്ച അപേക്ഷ കങ്ങഴ വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണ വിചാരണ നടത്തി വന്നതിൽ നിന്നും ശ്രീ. പി. വി. ചാക്കോ 16-5-1983-ൽ മരിച്ചുപോയതായും ടിയാൻ രണ്ടു വിവാഹം കഴിച്ചിട്ടുള്ളതായും ആദ്യഭാര്യ മരിച്ചുപോയിട്ടുള്ളതായും ആദ്യഭാര്യയിൽ അപേക്ഷകനെ കൂടാതെ 3 പെൺമക്കൾ ഉള്ളതായും രണ്ടാം വിവാഹത്തിൽ സന്താനങ്ങൾ ഒന്നും ഇല്ലെന്നും രണ്ടാമത്തെ ഭാര്യയായ ശ്രീമതി മറിയാമ്മ ചാക്കോ ജീവിച്ചിരിപ്പുള്ളതായും കാണുന്നു.

പരേതന്റെ അവകാശികളായി താഴെ പറയുന്നവരാണെന്ന് കാണുന്നു.

| | | |
|---|---|---|
| 1. | ശ്രീ. ജെയിംസ് കെ. ബേബി | മകൻ (അപേക്ഷകൻ) |
| 2. | ശ്രീമതി മറിയാമ്മ അലക്സാണ്ടർ | മകൾ |
| 3. | ,, ശോശാമ്മ മാത്യു | മകൾ |
| 4. | ,, അന്നക്കുട്ടി ജോൺ | ,, |
| 5. | ,, മറിയാമ്മ ചാക്കോ | രണ്ടാമത്തെ ഭാര്യ |

ടി തുക വാങ്ങുന്നതിനുള്ള അവകാശി ഒന്നാം പേരുകാരനായ ജെയിംസ് കെ. ബേബി ആണെന്നും ആയതിനാൽ തങ്ങൾക്കു അവകാശമൊന്നുമില്ലെന്നും രണ്ടു മുതൽ അഞ്ചു വരെയുള്ള പേരുകാർ മൊഴി നൽകിയിട്ടുണ്ട്.

ആകയാൽ ടി തുക വാങ്ങുന്നതിനുള്ള അവകാശി മുകളിൽ പറഞ്ഞ ജെയിംസ് കെ. ബേബി ആണെന്ന് കണ്ട് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരള ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ബോധിപ്പിച്ചുകൊള്ളണം. അവധി കഴിഞ്ഞും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

ചങ്ങനാശ്ശേരി.

(ഒപ്പ്)
തഹസീൽദാർ.

## IDUKKI DISTRICT

### Udumbanchola Taluk

ഉടുമ്പൻചോല താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

എ4-9872/85. 1985 ഒക്ടോബർ 1.

ഉടുമ്പൻചോല താലൂക്കിൽ കൊന്നത്തടി വില്ലേജിൽ പാറത്തോട് കരയിൽ ചേലമല വീട്ടിൽ ഏലി 29-8-1981-ൽ മരണമടഞ്ഞിട്ടുള്ളതാണ്. ടിയാളുടെ പേരിൽ ഉണ്ടായിരുന്ന സർവ്വെ നമ്പർ 1/1-ൽപ്പെട്ട 2.10 ഏക്കർ ഭൂമി ഭൂപണയ ബാങ്കിൽ പണയംവച്ച് ലോൺ എടുക്കുന്നതിനുവേണ്ടി മകൾ ശ്രീമതി ചിന്നമ്മ അപേക്ഷിച്ചിട്ടുണ്ട്. അതിൻപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവരാണ് പരേതയുടെ അനന്തരാവകാശികൾ എന്നു അറിയുന്നു.

| | | | വയസ് |
|---|---|---|---|
| 1. | ശ്രീമതി ലീലാമ്മ | മകൾ | 30 |
| 2. | ,, ചിന്നമ്മ | ,, | 27 |

മുകളിൽ പറഞ്ഞിരിക്കുന്നവരാണ് പരേതയുടെ അനന്തരാവകാശികളെന്ന് സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആക്ഷേപമുള്ളവർ ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരാക്കേണ്ടതാണ്. വൈകിയും തപാൽമാർഗ്ഗം ലഭിക്കുന്നതുമായ പരാതികൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്,
ഉടുമ്പൻചോല.

കെ. കെ. പത്മനാഭൻ നായർ,
തഹസീൽദാർ.

## ERNAKULAM DISTRICT

### Kanayannur Taluk

പരസ്യം

(1)

നമ്പർ സി6-4758/85 1985 ഒക്ടോബർ 31.

കണയന്നൂർ താലൂക്ക്, ഇളംകുളം വില്ലേജ്, കടവന്ത്ര ദേശത്ത് എടപ്പറമ്പത്ത് ലക്ഷ്മിക്കുട്ടി മകൻ പരമേശ്വരൻ നായർ മരിച്ചുപോയെന്നും ടിയാന്റെ പേരിൽ വാങ്ങിയിട്ടുള്ള 402 രൂപ .50 പൈസ (നാനൂറ്റിരണ്ടു രൂപ അമ്പതു പൈസ) -യുടെ മുദ്രപ്പത്രങ്ങൾ

...ഫണ്ടിന് അവകാശികളായിട്ടുള്ളവരെക്കുറിച്ചന്വേഷിച്ചതിൽ ടിയാൻ 8-11-1984-ാം തീയതി മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | രാമൻകുട്ടിമേനോൻ | മകൻ | 52 |
| 2 | ഉണ്ണികൃഷ്ണൻ | ,, | 50 |
| 3 | താമിണി | മകൾ | 48 |
| 4 | പത്മിനി | ,, | 46 |
| 5 | ശിവഗോവിന്ദൻകുട്ടി | മകൻ | 42 |
| 6 | വത്സല | മകൾ | 36 |
| 7 | ഭാസ്കരൻ | മകൻ | 28 |

മേൽവിവരിച്ചവരാണ് ടി ഫണ്ടിന് അവകാശികളെന്നുള്ളതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം കണയന്നൂർ തഹശീൽദാർ മുമ്പാകെ ഹാജരാകേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി6-21370/85. 1985 നവംബർ 14.

കണയന്നൂർ താലൂക്ക് കുമ്പളം വില്ലേജിൽ, കുമ്പളം ദേശത്ത് 1-ാം വാർഡിൽ പാറേക്കാട്ട് കെ. കെ. പൗലോസ് മരിച്ചുപോയെന്നും ടിയാന് സർക്കാരിൽ നിന്നും കിട്ടാനുള്ള 5,000 രൂപയിൽ താഴെ വരുന്ന സംഖ്യ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ അന്നക്കുട്ടിയും മക്കളും കൂടി സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജാഫീസർ വഴി അന്വേഷണം നടത്തിയതിൽ ശ്രീ. കെ. കെ. പൗലോസ് 23-7-1985-ാം തീയതി മരിച്ചുപോയെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ശ്രീമതി അന്നക്കുട്ടി | ഭാര്യ | 62 |
| 2 | ,, അന്നക്കുട്ടി | മകൾ | 46 |
| 3 | ,, മേരി | ,, | 44 |
| 4 | ശ്രീ. ജയിംസ് | മകൻ | 42 |
| 5 | ,, ജോസഫ് | ,, | 39 |
| 6 | ശ്രീമതി ത്രേസ്യ | മകൾ | 35 |
| 7 | ശ്രീ. ജോൺ | മകൻ | 32 |
| 8 | ശ്രീമതി ആലീസ് | മകൾ | 30 |
| 9 | ,, സിസിലി | ,, | 28 |

മേൽവിവരിച്ചവരാണ് പരേതന്റെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ നേരായോ കണയന്നൂർ തഹശീൽദാർ മുമ്പാകെ ഹാജരാകേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽ മാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

(3)

നമ്പർ സി6-19751/85. 1985 നവംബർ 30.

കണയന്നൂർ താലൂക്ക് ഇളംകുളം വില്ലേജ് ചെറിയ കടവന്ത്ര ദേശത്ത് അംബുകൻ വീട്ടിൽ ശ്രീമതി വത്സ ജോസ്, എൻ. ജെ. മരിച്ചുപോയെന്നും ടിയാരിയുടെ പേരിലുള്ള ശമ്പളക്കുടിശ്ശികയും മറ്റും ലഭിക്കുവാനുള്ള ഉദ്ദേശം 5,000 രൂപ (അയ്യായിരം രൂപ) അവകാശപ്പെടുന്നതിന് അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് ടിയാരിയുടെ ഭർത്താവ് ശ്രീമാൻ സാൻഡി ജോസഫ് സമർപ്പിച്ച അപേക്ഷയിൻമേൽ ബന്ധപ്പെട്ട വില്ലേജ് ഓഫീസർ അന്വേഷിച്ചതിൽ ശ്രീമതി വത്സ ജോസ് എൻ. ജെ. 28-9-1985-ാം തീയതി മരിച്ചുപോയെന്നും ടിയാരിയുടെ അവകാശികളായി താഴെ പറയുന്നവരാണുള്ളതെന്നും അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതയുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | സാൻഡി ജോസഫ് (Sandy Joseph) | ഭർത്താവ് | 44 |
| 2 | മാസ്റ്റർ അനിൽകുമാർ | മകൻ | 16 |
| 3 | കുമാരി അനില | മകൾ | 15 |
| 4 | കുമാരി ആൻസി | ,, | 12 |
| 5 | എൻ. ജെ. ജോസഫ് | പിതാവ് | 71 |
| 6 | ഏലിക്കുട്ടി ജോസഫ് | മാതാവ് | 68 |

മേൽവിവരിച്ചവരാണ് പരേതയുടെ അവകാശികളെന്നുള്ളതിന് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനുള്ളിൽ കണയന്നൂർ തഹശീൽദാർ മുമ്പാകെ ഹാജരാകേണ്ടതാണ്. നിശ്ചിത തീയതി കഴിഞ്ഞോ തപാൽമാർഗ്ഗമായോ വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

കണയന്നൂർ
താലൂക്കാഫീസ്, ജി. വിജയൻ,
എറണാകുളം. തഹശീൽദാർ.

# TRICHUR DISTRICT

## Trichur Taluk

തൃശ്ശൂർ താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

R. M. 1-24798/85. 1985 നവംബർ 8.

തൃശ്ശൂർ താലൂക്ക് എടക്കുന്നി വില്ലേജിൽ തലാപ്പിള്ളി രാവുണ്ണി മേനോൻ എന്നയാൾ 31-10-1981-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയന് ലാൻഡ് ട്രിബ്യൂണലിൽ നിന്നും കിട്ടുവാനുള്ള 750 ക. കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷ പ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്ന് അറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം നേരിട്ട് ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ഇന്ദിരമ്മ | ഭാര്യ | 53 |
| 2 | ശ്രീനിവാസൻ | മകൻ | 25 |

(ഒപ്പ്)
തൃശ്ശൂർ. തഹശീൽദാർ.

# PALGHAT DISTRICT

## Chittur Taluk

പരസ്യം

നമ്പർ ബി4-3267/85. 1985 നവംബർ 2.

ചിറ്റൂർ താലൂക്ക് പട്ടഞ്ചേരി വില്ലേജിൽ തൊണ്ടൻ പാത്തു വീട്ടിൽ പി. കൃഷ്ണൻ നായർ 4-4-1971-ൽ മരിച്ചു. ടിയാന്റെ പേരിലുള്ള പെൻഷൻ ലഭിക്കുന്നതിന് പരേതന്റെ ഭാര്യ തൃഗ്ഗിണി അമ്മ സമർപ്പിച്ച അവകാശ സർട്ടിഫിക്കറ്റിൻമേൽ നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവരാണ് അവകാശികളെന്ന് അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ടി. രുഗ്മിണി അമ്മ | ഭാര്യ | 75 |
| 2 | ടി. ബാലചന്ദ്രൻ നായർ | മകൻ | 52 |
| 3 | ടി. ദേവദാസൻ നായർ | ,, | 50 |
| 4 | ടി. ലക്ഷ്മണൻ നായർ | ,, | 48 |
| 5 | ടി. തിലോത്തമ | മകൾ (വിവാഹിത) | 45 |
| 6 | ടി. ജനാർദ്ദനൻ നായർ | മകൻ | 40 |
| 7 | ടി. വിജയൻ | ,, | 38 |

മേൽപ്രകാരം അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും പരാതിയുള്ളപക്ഷം ആയത് പരസ്യം പ്രസിദ്ധീകരിച്ച് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി സമർപ്പിക്കേണ്ടതാണ്. താമസിച്ചോ, തപാലിലോ ലഭിക്കുന്ന പരാതികൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്,
ചിറ്റൂർ.

ടി. പി. വർക്കി,
തഹശീൽദാർ.

## Ottappalam Taluk

പരസ്യം

(1)

ബി3-20062/85. 1985 നവംബർ 7.

ഒറ്റപ്പാലം താലൂക്ക് കടമ്പഴിപ്പുറം I വില്ലേജ് കടമ്പഴിപ്പുറം ദേശത്ത് വളപ്പിൽതൊടി ശങ്കരൻകുട്ടി ഗുപ്തൻ 15-11-1984-ന് മരണപ്പെട്ടുവെന്നും അവർക്ക് അവകാശപ്പെട്ട ബാങ്ക് ആനുകൂല്യങ്ങൾ മുതലായവ കിട്ടേണ്ടതിനായി ടിയാന്റെ ഭാര്യ ജാനകി സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ നിയമാനുസൃതമായ അവകാശികൾ എന്ന് കണ്ടിട്ടുള്ളതുകൊണ്ട് ഒരു സർട്ടിഫിക്കറ്റ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി ബോധിപ്പിക്കേണ്ടതാണ്. തപാൽ മാർഗ്ഗമോ നിശ്ചിത കാലാവധിക്കു ശേഷമോ സമർപ്പിക്കപ്പെടുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ജാനകി | ഭാര്യ | 42 |
| 2 | രാമചന്ദ്രൻ | മകൻ | 13 |
| 3 | ഗീത | മകൾ | 9 |
| 4 | ഗോപാലകൃഷ്ണൻ | മകൻ | 7 |

മൈനർമാരുടെ രക്ഷിതാവ് 1-ാം നമ്പർകാരി ജാനകി ആകുന്നു.

(2)

ബി3-18870/85. 1985 നവംബർ 7.

ഒറ്റപ്പാലം താലൂക്ക് ചെർപ്പുളശ്ശേരി വില്ലേജ് പൊരുതിയിൽ ഗോപാലൻ 8-8-1985-ന് മരണപ്പെട്ടുവെന്നും അവർക്ക് അവകാശപ്പെട്ട സ്വത്ത് ആനുകൂല്യങ്ങൾ മുതലായവ കിട്ടേണ്ടതിനായി ടിയാന്റെ ഭാര്യ സുജാത ഗോപാലൻ സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ നിയമാനുസൃതമായ അവകാശികൾ എന്ന് കണ്ടിട്ടുള്ളതുകൊണ്ട് ഒരു സർട്ടിഫിക്കറ്റ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി ബോധിപ്പിക്കേണ്ടതാണ്. തപാൽമാർഗ്ഗമോ, നിശ്ചിത കാലാവധിക്കു ശേഷമോ സമർപ്പിക്കപ്പെടുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | പേരുവിവരം | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | സുജാത ഗോപാലൻ | ഭാര്യ | 52 |
| 2 | കുമാരി ഹരിച്ചന്ദ്രൻ | മകൾ | 30 |
| 3 | പി. ജി. സുഭാഷ്ചന്ദ്രൻ | മകൻ | 23 |
| 4 | പി. ജി. പ്രകാശ് ചന്ദ്രൻ | ,, | 12 |

മൈനർമാരുടെ രക്ഷിതാവ് 1-ാം നമ്പർകാരി സുജാത ഗോപാലനാകുന്നു.

ഒറ്റപ്പാലം.

(ഒപ്പ്)
തഹശീൽദാർ.

# MALAPPURAM DISTRICT

## Tirur Taluk

NOTICE

Ref. B5-15705/85. *25th October* 1985.

Notice is hereby given to all whom it may concern that Smt. Naduvil Nalakath Beevi of Tanur Village Tirur Taluk, Malappuram District has filed an application to this office for the grant of legal heirship certificate in respect of the legal heirs of late Sri Karakulangara Moideenkutty of Tanur Village Tirur Taluk, Malappuram District expired on 8-6-1984 and that it has been reported to this office, that the persons named in the schedule below are the legal heirs of late Sri Karakulangare Moideenkutty and that it is proposed to issue a legal heirship certificate accordingly to the petitioner, and that objections if any against the issue of the said legal heirship certificate should be filed in person before the Tahsildar, Tirur within 30 days of the date of publication of this notice in the Kerala Government Gazette. Objections sent by post or filed after the stipulated time will not be considered.

SCHEDULE

| *Sl. No.* | *Name of the legal heirs* | *Relationship to the deceased* | *Age* |
|---|---|---|---|
| 1 | Naduvil Nalakath Beevi | Wife | 35 years |
| 2 | Karakulangara Sabira | Daughter | 16 ,, |
| 3 | ,, Haseefa | ,, | 14 ,, |
| 4 | ,, Rafeek | Son | 12 ,, |
| 5 | ,, Anwar | ,, | 10 ,, |
| 6 | ,, Hilar | ,, | 8 ,, |

Sl. No. 1 is the guardian of minors Sl. Nos. 2 to 6.

Tirur.

(Sd.)
*Tahsildar.*

# KOZHIKODE DISTRICT

## Kozhikode Taluk

സ്ഥാവരാസ്തു വിൽപ്പനയ്ക്കുള്ള നോട്ടീസ്

താഴെ പട്ടികയിൽ പറയുന്ന കുടിശ്ശികക്കാരന്റെ വകയും താഴെ പട്ടികയിൽ പറയുന്നവയുമായ സ്ഥാവര വസ്തുക്കൾ താഴെ പറയുന്ന കുടിശ്ശികയ്ക്കു വേണ്ടി താഴെ പറയുന്ന തുക പലിശയോടും അതു വസൂലാക്കുന്നതിനുണ്ടാകുന്ന ചെലവ്, ചാർജ്, മറ്റു ചെലവുകൾ എന്നിവയോടുംകൂടി വസൂലാക്കുന്നതിനു വേണ്ടി ജപ്തി ചെയ്തിരിക്കയാലും,

താഴെ പറയുന്ന കുടിശ്ശിക, ചെലവ്, ചാർജ്, മറ്റു ചെലവുകൾ എന്നിവ ഈടാക്കുന്നതിനുവേണ്ടി ഇതോട് ചേർത്തിരിക്കുന്ന പട്ടികയിൽ പറഞ്ഞിരിക്കുന്ന

പട്ടിക

താലൂക്ക്—കോഴിക്കോട്. വില്ലേജ്—കടലുണ്ടി.
ദേശം—മണ്ണൂർ.

വീഴ്ച വരുത്തിയ ആളുടെ പേര്—ശ്രീ. കുർമ്മത്തൊടിയിൽ ഗോപീകൃഷ്ണൻ, മണ്ണൂർ, കടലുണ്ടി.

ഭൂമിയുടെയും അതിലെ കെട്ടിടത്തിന്റെയും സ്ഥാനവും, വിസ്തീർണ്ണവും അറിയാവുന്ന മറ്റു വിവരങ്ങളും—റി. സ. 78/3A-ൽപ്പെട്ട കൊള്ളിനിലം തുർന്നപറമ്പ്—കുർഷ്ണത്തറ പറമ്പ് 0.5181 ഹെക്ടർ വിസ്തീർണ്ണം കുഴിക്കൂർ ചമയങ്ങളും

ഭൂമിയിന്മേലോ അതിന്റെ വിവിധ വിഭാഗത്തിന്മേലോ ചുമത്തപ്പെട്ടിട്ടുള്ള നികുതി—2.50 രൂപ.

ഏതു തുക വസൂലാക്കുന്നതിനുവേണ്ടിയാണ് വിൽപ്പന ഉത്തരവായിട്ടുള്ളതെന്ന്—1976-77, 1978-79, 1979-80, 1980-81 വർഷത്തിലേക്കുള്ള കുടിശ്ശികയായ AIT Rs. 1090.09.

(3)

Ref. D-73/83-84/OD. 1985 ഒക്ടോബർ 30.

ലേലത്തീയതിയും സമയവും സ്ഥലവും—1986 ജനുവരി 20-ാം തീയതി ഉച്ചയ്ക്കു മുമ്പ് 11 മണിക്ക് കോഴിക്കോട് സ്പെഷ്യൽ ഡെപ്യൂട്ടി തഹസിൽദാർ (വിൽപ്പന നികുതി II) വക സ്ഥലത്തു വച്ച്.

പട്ടിക

താലൂക്ക്—കോഴിക്കോട്. വില്ലേജ്—കുന്നമംഗലം.

വീഴ്ച വരുത്തിയ ആളുടെ പേര്—ടി. വി. മണി, തെക്കേവട്ടപ്പിൽ, കുന്നമംഗലം.

ഭൂമിയുടെയും അതിലെ കെട്ടിടത്തിന്റെയും സ്ഥാനവും, വിസ്തീർണ്ണവും അറിയാവുന്ന മറ്റു വിവരങ്ങളും—റി. സ. 37/5A കുന്നമംഗലം, വെളുത്തപറമ്പ് 0.70 സെന്റ് തോട്ടം.

ഭൂമിയിന്മേലോ അതിന്റെ വിവിധ വിഭാഗത്തിന്മേലോ ചുമത്തപ്പെട്ടിട്ടുള്ള നികുതി—1.40 രൂപ

ഏതു തുക വസൂലാക്കുന്നതിനുവേണ്ടിയാണ് വിൽപ്പന ഉത്തരവായിട്ടുള്ളതെന്ന്—രൂപ 3560.07 കാർഷികാദായ നികുതി കുടിശ്ശിക (1977-78 കാലത്തേക്ക്) നടപടിച്ചെലവ് രൂപ 2.50

(4)

Ref. D-123/84-85/OD. 1985 ഒക്ടോബർ 30.

ലേലത്തീയതിയും സമയവും സ്ഥലവും—1986 ജനുവരി 28-ാം തീയതി ഉച്ചയ്ക്ക് 1 മണിക്ക് കോഴിക്കോട് സ്പെഷ്യൽ ഡെപ്യൂട്ടി തഹസിൽദാർ (വിൽപ്പന നികുതി II) വക സ്ഥലത്തുവച്ച്

പട്ടിക

താലൂക്ക്—കോഴിക്കോട്. വില്ലേജ്—ചേവായൂർ.
ദേശം—ചേവായൂർ.

വീഴ്ച വരുത്തിയ ആളുടെ പേര്—ശ്രീ. സി. വിജയൻ, എം. ആർ. എസ്. ബിൽഡിംഗ്, കോഴിക്കോട്.

ഭൂമിയുടെയും അതിലെ കെട്ടിടത്തിന്റെയും സ്ഥാനവും, വിസ്തീർണ്ണവും അറിയാവുന്ന മറ്റു വിവരങ്ങളും—
റി. സ. 101/2A1B—0.63 സെന്റ്
,, 101/2A2A2—0.23 സെന്റ്
പാറോപ്പടിപ്പറമ്പ—തോട്ടം.

ഭൂമിയിന്മേലോ അതിന്റെ വിവിധ വിഭാഗത്തിന്മേലോ ചുമത്തപ്പെട്ടിട്ടുള്ള നികുതി—1.72 രൂപ

ഏതു തുക വസൂലാക്കുന്നതിനുവേണ്ടിയാണ് വിൽപ്പന ഉത്തരവായിട്ടുള്ളതെന്ന്—1978-79-ലെ AIT കുടിശ്ശിക രൂപ 13654.56

(5)

Ref. D-125/84-85/OD. 1985 ഒക്ടോബർ 30.

ലേലത്തീയതിയും സമയവും സ്ഥലവും—1986 ജനുവരി 13-ാം തീയതി ഉച്ചയ്ക്കു മുമ്പ് 11 മണിക്ക് കോഴിക്കോട് സ്പെഷ്യൽ ഡെപ്യൂട്ടി തഹസിൽദാർ (വിൽപ്പന നികുതി II) വക സ്ഥലത്തുവച്ച്.

പട്ടിക

താലൂക്ക്—കോഴിക്കോട്. വില്ലേജ്—ചേവായൂർ.
ദേശം—വരക്കൂർ.

വീഴ്ച വരുത്തിയ ആളുടെ പേര്—ശ്രീ. സി. സഹദേവൻ, വൃന്ദാവൻ കോളണി, ചേവായൂർ.

ഭൂമിയുടെയും അതിലെ കെട്ടിടത്തിന്റെയും സ്ഥാനവും, വിസ്തീർണ്ണവും അറിയാവുന്ന മറ്റു വിവരങ്ങളും—
റി. സ. 64/1—0.08 സെന്റ്
,, 67/5—0.25 സെന്റ്

ഊട്ടുകുളിനിലം, ചാലി എന്ന നെടുങ്കുളം പറമ്പിലും

ഭൂമിയിന്മേലോ അതിന്റെ വിവിധ വിഭാഗത്തിന്മേലോ ചുമത്തപ്പെട്ടിട്ടുള്ള നികുതി—0.66 രൂപ

ഏതു തുക വസൂലാക്കുന്നതിനുവേണ്ടിയാണ് വിൽപ്പന ഉത്തരവായിട്ടുള്ളതെന്ന്—AIT 1978-79-ലെ കുടിശ്ശിക രൂപ 25154.56.

(6)

Ref. D-128/84-85/OD. 1985 ഒക്ടോബർ 30.

ലേലത്തീയതിയും സമയവും സ്ഥലവും—1986 ജനുവരി 28-ാം തീയതി പകൽ 11 മണിക്ക് കോഴിക്കോട് സ്പെഷ്യൽ ഡെപ്യൂട്ടി തഹസിൽദാർ (സെയിൽസ് ടാക്സ് II) വക സ്ഥലത്തുവച്ച്

പട്ടിക

താലൂക്ക്—കോഴിക്കോട്. വില്ലേജ്—ചേവായൂർ.
ദേശം—ചേവായൂർ.

വീഴ്ച വരുത്തിയ ആളുടെ പേര്—ശ്രീ. സി. മനോഹരൻ, എം. ആർ. എസ്. ബിൽഡിംഗ്, കോഴിക്കോട്.

ഭൂമിയുടെയും അതിലെ കെട്ടിടത്തിന്റെയും സ്ഥാനവും, വിസ്തീർണ്ണവും അറിയാവുന്ന മറ്റു വിവരങ്ങളും—
റി. സ. 101/2A1B—0.63 സെന്റ്
,, 101/2A2 A2—0.23 സെന്റ്
പാറോപ്പടിപ്പറമ്പ (തോട്ടം)

ഭൂമിയിന്മേലോ അതിന്റെ വിവിധ വിഭാഗത്തിന്മേലോ ചുമത്തപ്പെട്ടിട്ടുള്ള നികുതി—1 72 രൂപ

ഏതു തുക വസൂലാക്കുന്നതിനുവേണ്ടിയാണ് വിൽപ്പന ഉത്തരവായിട്ടുള്ളതെന്ന്—1978-79-ലെ AIT കുടിശ്ശിക ബാക്കി രൂപ 14050.56

(7)

Ref. D9/83-84/V. 1985 ഒക്ടോബർ 30.

ലേലത്തീയതിയും സമയവും സ്ഥലവും—1986 ജനുവരി 10-ാം തീയതി ഉച്ചയ്ക്കുമുമ്പ് 11 മണിക്ക് കോഴിക്കോട് സ്പെഷ്യൽ ഡെപ്യൂട്ടി തഹസിൽദാർ (വിൽപ്പന നികുതി II) വക സ്ഥലത്തുവച്ച്.

പട്ടിക

താലൂക്ക്—കോഴിക്കോട്. വില്ലേജ്—മാവൂർ.
ദേശം—കൽപ്പള്ളി.

വീഴ്ച വരുത്തിയ ആളുടെ പേര്—ശ്രീ. പുനത്തിൽ ഇബ്രാഹിം, s/o മമ്മദ് ഹാജി, പുത്തൻതൊടി ഹൗസ്, മാവൂർ.

ഭൂമിയുടെയും അതിലെ കെട്ടിടത്തിന്റെയും സ്ഥാനവും, വിസ്തീർണ്ണവും അറിയാവുന്ന മറ്റു വിവരങ്ങളും—റി. സ. 42/1-ൽപ്പെട്ട 52 സെന്റ് (കിഴക്കെ പുത്തൻതോട്ടം പറമ്പ്) തോട്ടം സ്ഥലവും അതിലുള്ള കുഴിക്കൂറു ചമയങ്ങളും.

മിയിൻമേലോ അതിന്റെ വിവിധ വിഭാഗത്തിൻമേലോ ചുമത്തപ്പെട്ടിട്ടുള്ള നികുതി—1.05 രൂപ.

ഏതു തുക വസൂലാക്കുന്നതിനുവേണ്ടിയാണ് വിൽപ്പന ഉണ്ടായിട്ടുള്ളതെന്ന്—1979-80-ലെ സെയിൽസ് ടാക്സ് കുടിശ്ശിക രൂപ 4,791.60 നടപടി, ചെലവ് 2.50 രൂപ

(8)

Ref.D-94/83-84V. 1985 ഒക്ടോബർ 30.

ലേലത്തിയതിയും സ്ഥലവും സമയവും—1986 ജനുവരി 15-ാം തീയതി ഉച്ചയ്ക്കു മുമ്പ് 11 മണിക്ക് കോഴിക്കോട് സ്പെഷ്യൽ ഡെപ്യൂട്ടി തഹശീൽദാർ (വിൽപ്പന നികുതി II) വക സ്ഥലത്തുവച്ച്.

പട്ടിക

താലൂക്ക്—കോഴിക്കോട്. വില്ലേജ്—ഫറോക്ക്

ജപ്തി ചെയ്യപ്പെട്ട ആളുടെ പേര്—ശ്രീ. കെ. അഹമ്മദ് കുട്ടി, പ്രൊപ്രൈ. മണിളി വുഡ് വർക്സ്, ഫറോക്ക്

ഭൂമിയുടെയും അതിലെ കെട്ടിടത്തിന്റെയും സ്ഥാനവും വിസ്തീർണ്ണവും അറിയാവുന്ന മററു വിവരങ്ങളും—നല്ലൂർ ദേശത്ത് റി. സ. 364/5c, 7-ൽപ്പെട്ട 0.20 സെന്റ് സ്ഥലവും അതിലെ കുഴിക്കൂറുകളും (മണിളി പറമ്പുപുഴയരികത്ത് പറക്കാട്ടു പറമ്പ്)

ഭൂമിയിലോ അതിന്റെ വിവിധ വിഭാഗത്തിൻമേലോ ചുമത്തപ്പെട്ടിട്ടുള്ള നികുതി—0.40 രൂപ.

ഏതു തുക വസൂലാക്കുന്നതിനു വേണ്ടിയാണ് വിൽപ്പന ഉണ്ടായിട്ടുള്ളതെന്ന്—1980-81-ലെ വിൽപ്പന നികുതി കുടിശ്ശിക, ബാക്കി രൂപ 2,049.24.

കോഴിക്കോട്. (ഒപ്പ്)
തഹശീൽദാർ.

പരസ്യം

(1)

നമ്പർ. ഡി4-16908/85. 1985 നവംബർ 12.

കോഴിക്കോട് താലൂക്കിൽ കടലുണ്ടി വില്ലേജിൽ ശ്രീ. തെക്കെ അരയൻകത്ത് മുഹമ്മദ് ബഷീർ എന്നയാൾ 21-9-1983-ാം തീയതി മരണപ്പെട്ടുവെന്നും പരേതന്റെ ജീവിച്ചിരിപ്പുള്ള അനന്തരാവകാശികൾ താഴെ 5 പേരും മാത്രമാണെന്നും അവകാശപ്പെട്ടുകൊണ്ട് കോഴിക്കോട് താലൂക്കിൽ കടലുണ്ടി വില്ലേജിൽ ശ്രീ. മുഹമ്മദ് എന്നയാളും മററു 4 പേരും ചേർന്ന് പരേതന്റെ അനന്തരാവകാശ (ലീഗൽ ഹേർഷിപ്പ് സർട്ടിഫിക്കററി)-നു വേണ്ടി ഈ ആഫീസിൽ ഒരു ഹർജിബോധിപ്പിച്ചിരിക്കുന്നു.

പ്രസ്തുത ശ്രീ. മുഹമ്മദ് ബഷീർ മരണപ്പെട്ടുവെന്നും പരേതന്റെ അനന്തിരാവകാശികൾ കോഴിക്കോട് താലൂക്കിൽ കടലുണ്ടി വില്ലേജിൽ താമസിക്കും താഴെ പട്ടികയിൽ കാണിച്ചവർ മാത്രമാണെന്നും പരേതന്റെ അച്ഛനമ്മമാർ ജീവിച്ചിരിപ്പുണ്ടെന്നും മൈനർമാരായ അനന്തിരാവകാശികളുടെ രക്ഷിതാവ് അവരുടെ അച്ഛൻ ശ്രീ. മുഹമ്മദ് (1-ാം നമ്പർകാരൻ) ആണെന്നും കടലുണ്ടി വില്ലേജാഫീസർ റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ആയതുകൊണ്ട് വില്ലേജാഫീസറുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ അനന്തിരാവകാശ സർട്ടിഫിക്കററ് നൽകുന്നതിന് വല്ലവർക്കും വല്ല ആക്ഷേപവുമുണ്ടെങ്കിൽ ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസററിൽ പ്രസിദ്ധീകരിക്കപ്പെട്ട തീയതി തൊട്ട് 30 (മുപ്പത്) ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. തപാൽ വഴി അയയ്ക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല. നിശ്ചിത അവധി കഴിഞ്ഞ് ഈ ആഫീസിൽ ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

പട്ടിക

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | മുഹമ്മദ് | ബാപ്പ | 45 |
| 2 | ആമിനബീവി | ഉമ്മ | 35 |
| 3 | അബ്ദുലത്തീഫ് | സഹോദരൻ | 24 |
| 4 | അസ്മാബീവി | സഹോദരി | 19 |
| 5 | അബ്ദുസമദ് | സഹോദരൻ | 15 |

(2)

നമ്പർ. ഡി4-16629/85. 1985 ഒക്ടോബർ 3.

കോഴിക്കോട് താലൂക്കിൽ കച്ചേരി വില്ലേജിൽ ശ്രീ. എം. എം. കൃഷ്ണൻ എന്നയാൾ 6-9-1985-ാം തീയതി മരണപ്പെട്ടുവെന്നും പരേതന്റെ ജീവിച്ചിരിപ്പുള്ള അനന്തിരാവകാശികൾ താഴെ 8 പേരും മാത്രമാണെന്നും അവകാശപ്പെട്ടുകൊണ്ട് കോഴിക്കോട് താലൂക്കിൽ കച്ചേരി വില്ലേജിൽ ശ്രീമതി സി. സരോജിനി എന്നവർ ഒരു അനന്തിരാവകാശ സർട്ടിഫിക്കററി (ലീഗൽഹേർഷിപ്പ് സർട്ടിഫിക്കററ്) നുവേണ്ടി ഈ ഓഫീസിൽ ഒരു ഹർജി ബോധിപ്പിച്ചിരിക്കുന്നു.

പ്രസ്തുത ശ്രീ. എം. എം. കൃഷ്ണൻ മരണപ്പെട്ടുവെന്നും പരേതന്റെ അനന്തിരാവകാശികൾ കോഴിക്കോട് താലൂക്കിൽ കച്ചേരി വില്ലേജിൽ താമസിക്കും താഴെ പട്ടികയിൽ കാണിച്ചവർ മാത്രമാണെന്നും പരേതന്റെ അച്ഛനമ്മമാർ ജീവിച്ചിരിപ്പില്ലെന്നും, മൈനർമാരായ അനന്തിരാവകാശികളുടെ രക്ഷിതാവ് അവരുടെ അമ്മ ശ്രീമതി സി. സരോജിനി (1-ാം നമ്പർകാരി) ആണെന്നും കച്ചേരി വില്ലേജ് ഓഫീസർ റിപ്പോർട്ട് ചെയ്തിട്ടുണ്ട്. ആയതുകൊണ്ട് വില്ലേജാഫീസറുടെ റിപ്പോർട്ടിന്റെ അടിസ്ഥാനത്തിൽ അനന്തിരാവകാശ സർട്ടിഫിക്കററ് നൽകുന്നതിൽ വല്ലവർക്കും വല്ല ആക്ഷേപവുമുണ്ടെങ്കിൽ ആയത് ഈ പരസ്യം കേരള ഗവൺമെന്റ് ഗസററിൽ പ്രസിദ്ധീകരിക്കപ്പെട്ട തീയതി തൊട്ട് 30 (മുപ്പത്) ദിവസത്തിനകം ഈ ഓഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം. തപാൽ വഴി അയയ്ക്കുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ല. നിശ്ചിത അവധി കഴിഞ്ഞ് ഈ ഓഫീസിൽ ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

പട്ടിക

| ക്രമ നമ്പർ | പേര് | | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|---|
| 1 | സി. സരോജിനി | വലിയപറമ്പത്ത് ഹൗസ്, രാരിച്ചൻ റോഡ്, P.O. എരഞ്ഞിപ്പാലം. | ഭാര്യ | 52 |
| 2 | സി. രമാഭായി | ,, | മകൾ | 34 |
| 3 | സി. കുമാരി വിജയം | ,, | മകൾ | 31 |
| 4 | സി. ഉഷാകിരൺ | ,, | മകൾ | 28 |
| 5 | സി. അജിത്കുമാരി | ,, | മകൾ | 25 |
| 6 | സി. കിഷോർ കുമാർ | ,, | മകൻ | 23 |
| 7 | സി. സുനിൽകുമാർ | ,, | മകൻ | 20 |
| 8 | സി. സംഗീത | ,, | മകൾ | 15 |

(3)

നമ്പർ. ഡി4-16676/85. 1985 ഒക്ടോബർ 3.

കോഴിക്കോട് താലൂക്കിൽ കച്ചേരി വില്ലേജിൽ ശ്രീ. എ. പി. രാരിച്ചൻ എന്നയാൾ 12-9-1985-ാം തീയതി മരണപ്പെട്ടുവെന്നും പരേതന്റെ ജീവിച്ചിരിപ്പുള്ള അനന്തിരാവകാശികൾ താൻ മാത്രമാണെന്നും അവകാശപ്പെട്ടുകൊണ്ട്, കോഴിക്കോട് താലൂക്കിൽ കച്ചേരി വില്ലേജിൽ ശ്രീമതി ടി. ഗിരിജ എന്നവർ ഒരു അനന്തിരാവകാശ സർട്ടിഫിക്കററി (ലീഗൽഹേർഷിപ്പ് സർട്ടിഫിക്കററ്) നുവേണ്ടി ഈ ഓഫീസിൽ ഒരു ഹർജി ബോധിപ്പിച്ചിരിക്കുന്നു.

